


# THE CHURCH WEEKLY

വാല്യം 25 | 1971 മാർച്ച് 7 | ലക്കം 10


**THOUGHT FOR THE WEEK**

"Repentance has a purifying power, and every tear is of a cleansing virtue; ……… repentance is not one single action, but a course."

**താളുകൾ മറിക്കുമ്പോൾ**



**ഈ ആഴ്ചയിൽ**

മാർച്ച് 7 മ്ശറിയോ ഞായർ
9 സെബാസ്ത്യയിലെ 40 സഹദേന്മാർ
14 ക്നാനൈത്തോ ഞായർ

## വരിസംഖ്യ

| | രൂ. | പൈ. |
|---|---|---|
| ഒരു വർഷത്തേക്കു് | 6 | |
| ആറു മാസത്തേക്കു് | 3 | |
| ഒററപ്രതി | | 13 |
| ഇൻഡ്യക്കുവെളിയിൽ | 10 | |

മാനേജർ.

# തെരഞ്ഞെടുപ്പിലെ പൗരധർമ്മം

മാർച്ചുമാസം ഒന്നാംതീയതി മുതൽ പത്താംതീയതി വരെ ഇന്ത്യയിൽ പാർലമെൻറിലേക്കുള്ള തെരഞ്ഞെടുപ്പു നടക്കുകയാണ്. മൂന്നു സംസ്ഥാനങ്ങളിൽ അസംബ്ളി തെരഞ്ഞെടുപ്പും നടക്കുന്നുണ്ട്. കേരളം ആ മൂന്നു സംസ്ഥാനങ്ങളിൽ ഉൾപ്പെടുന്നില്ല. ലോക്സഭാ തെരഞ്ഞെടുപ്പുമാത്രം ഇവിടെ നടക്കുന്നു. അടുത്ത അഞ്ചുകൊല്ലം ഇന്ത്യയെ ഭരിക്കേണ്ടതു് ഏതു രാഷ്ട്രീയ പാർട്ടിയാണെന്നു തീരുമാനിച്ചു അതിൻെറ നേതാവിനെ പ്രധാന മന്ത്രിയാക്കുക വളരെ ഉത്തരവാദിത്വപൂർണ്ണമായ കൃത്യമാണ് ഇന്ത്യയിലെ ജനങ്ങൾ ഈ സന്ദർഭത്തിൽ നിർവഹിക്കുന്നതു്. പക്ഷെ ആ ചുമതലാനിർവ്വഹണം അത്യധികം വിഷമതരമാക്കുന്നവിധം സങ്കീർണ്ണമാണ് ഇന്ത്യയിലെ രാഷ്ട്രീയസ്ഥിതി. സാധാരണ ജനങ്ങൾക്കു മാത്രമല്ല, കാര്യജ്ഞാനമുണ്ടെന്നു വിചാരിക്കപ്പെടുന്നവർക്കുപോലും അതിനെക്കുറിച്ചു ചിന്താക്കുഴപ്പമുണ്ട്. ഈശ്വരൻെറ മഹാകൃപകൊണ്ട് ഇന്ത്യ ഈ വിഷമസന്ധി തരണം ചെയ്യാൻ സാധിക്കണമെന്നു മുട്ടിപ്പായി ദൈവവിശ്വാസികൾ പ്രാർത്ഥിക്കേണ്ട അവസരമാണിപ്പോൾ.

പ്രാർത്ഥനയ്ക്കു സഭാ തെരഞ്ഞെടുപ്പിൽപോലും സ്ഥാനം നൽകാൻ നമുക്കു പരിചയം ലഭിക്കുന്നുണ്ടോ എന്നു സംശയിക്കുന്നു. എല്ലാ സഭകളിലും തെരഞ്ഞെടുപ്പുകൾ നടക്കുന്നുണ്ട്. അടുത്തസമയം സിറിയൻ ഓർത്തഡോക്സ് സഭയിൽ മാനേജിംഗ് കമ്മററിയിലേയ്ക്കും, കാതോലിക്കാബാവായുടെ പിൻഗാമി സ്ഥാനത്തേക്കും തെരഞ്ഞെടുപ്പുകൾ നടന്നു. ചില രാഷ്ട്രീയ തെരഞ്ഞെടുപ്പുകളിലെ മത്സരവും വോട്ടുപിടുത്തവും അനുകരിക്കപ്പെടുന്നുവെന്നുള്ള നിലയുണ്ടായി ആ അവസരത്തിൽ പ: കാതോലിക്കാബാവാ തിരുമേനി ജനങ്ങളെ പ്രാർത്ഥിക്കുവാൻ ഉൽബോധിപ്പിച്ചു. ബാവാ തിരുമേനിതന്നെ മെത്രാപ്പോലീത്തന്മാരെ പരുമല ക്ഷണിച്ചുവരുത്തി പ്രാർത്ഥനാപൂർവ്വം തെരഞ്ഞെടുപ്പിനെക്കുറിച്ചാലോചിച്ചു അതിൻെറ അത്ഭുതകരമായ ഫലം ഏകകണ്ഠമായ തെരഞ്ഞെടുപ്പു നടത്താൻ സാധിച്ചു എന്നതാണ്. രാഷ്ട്രീയരംഗത്തു പ്രാർത്ഥനയ്ക്കു സ്ഥാനം നൽകാൻ, ദൈവാശ്രയ

ത്തോടുകൂടി സുപ്രധാനമായ തീരുമാനത്തിലെത്താനും കഴിയേണ്ടതല്ലെ? അതോ രാഷ്ട്രീയം ദൈവത്തെ മാററിനിറുത്തിക്കൊണ്ടുള്ള ഒരു പ്രവത്തനമാണോ?

ദൈവത്തിനും, പ്രാത്ഥനക്കും ഒന്നും സ്ഥാനമില്ലാത്ത ഒരു പ്രവത്തനമണ്ഡലമാണ് രാഷ്ട്രീയമെന്നു കരുതാത്ത ഒരുന്യൂനപക്ഷമെങ്കിലും ലോകത്തിലുണ്ടെന്നുള്ളതിനുസംശയമില്ല, രണ്ടാംലോകമഹായുദ്ധത്തിനുശേഷം പല പ്രതിസന്ധികൾ ലോകത്തിലുണ്ടായിട്ടുണ്ട്. ഭീകരവും അണ്വായുധ സംഘട്ടനങ്ങളാൽ ലോകവിനാശകവുമായ മൂന്നാം ലോകമഹായുദ്ധം ആസന്നമായിരിക്കുന്നുയെന്നു ലോകജനത മുഴുവൻ ആശങ്കപൂണ്ട സന്ദർഭങ്ങളും അവയിലുണ്ടായിരുന്നു. എന്നാൽ ദൈവത്തിൻെറ അത്ഭുതകരമായ കരങ്ങൾ പ്രവത്തിക്കുമെന്നു വിശ്വസിച്ച ഒരു ന്യൂനപക്ഷമെങ്കിലും മുട്ടിന്മേൽനിന്നു പ്രാത്ഥിക്കുവാൻ സന്നദ്ധമായതിന്റെ ഫലം അവിചാരിതമായ രീതിയിൽ പ്രതിസന്ധികളുടെ ആപൽഘട്ടങ്ങൾ നീങ്ങിയെന്നുള്ളതാണ്. നിരീശ്വരന്മാർ അതു കേവലം യാദൃശ്ചികത്വത്തിൻെറ ഫലമാണെന്നു യുക്തിയുക്തം സമത്ഥിക്കുവാൻ ശ്രമിച്ചേക്കാം. എന്നാൽ ദൈവവിശ്വാസികൾ അത്തരം അനുഭവങ്ങളിൽകൂടി ആശ്രയും ധൈയ്യവും ആജ്ജിക്കുമെന്നറിയേണ്ടതുണ്ട്.

ഭാരതം ഇന്നു വളരെ ആശങ്കാജനകമായ ഒരു പ്രതിസന്ധിയെ അഭിമുഖീകരിക്കുകയാണ്. ഇപ്പോഴത്തെ തെരഞ്ഞെടുപ്പിൻെറ ഫലമെന്തായിരിക്കുമെന്നു പ്രവചിക്കുവാൻ സാദ്ധ്യമല്ല. പാർലമെൻറിൽ മാർക്സിസ്റ്റുകളോ നക്സലൈററുകളോ അതുപോലെ അക്രമത്തിൽ വിശ്വസിക്കുന്ന തീവ്രവാദികളോ ഒരു പ്രബലകക്ഷിയായിത്തീരുമെന്നു ആരും പ്രതീക്ഷിക്കുന്നില്ല. എന്നാൽ ബംഗാളിലും കേരളത്തിലും അവക്കു നേടാൻ കഴിഞ്ഞ സ്വാധീനം ശുഭസൂചകമല്ല. അഖിലേന്ത്യാതലത്തിൽ അവർ ഒരു ഭരണകക്ഷിയായിത്തീരുന്നതിനുള്ള സാഹചയ്യം ഇന്ത്യയിലിപ്പോഴില്ല. ബംഗാളിലും കേരളത്തിലുംപോലും അവർ ഭൂരിപക്ഷമല്ല. ജനാധിപത്യത്തിൽ വിശ്വസിക്കുകയും, നിയമസമാധാനത്തിനും നിയമവാഴ്ചക്കും ഇന്ത്യൻ ഭരണഘടനക്കും വില കല്പിക്കുകയും ചെയ്യുന്ന ജനങ്ങൾ ഇന്ത്യയിലെ എല്ലാ സംസ്ഥാനങ്ങളിലും മഹാഭൂരിപക്ഷമാണ്. എന്നാൽ അവർ യോജിച്ചു നിൽക്കുകയില്ലെന്നുള്ളതാണു പരിതാപകരമായ ബലഹീനത. ബംഗാളിലും കേരളത്തിലും പോലും ഗണ്യമായ തോതിൽ അവർ തെരഞ്ഞെടുപ്പിൽ ജയിക്കുന്നതു ജനാധിപത്യസ്ഥാനാത്ഥികൾ തമ്മിൽ മത്സരിക്കുന്നതുകൊണ്ടു മാത്രമാണ്. കോൺഗ്രസിലുണ്ടായ പിളർപ്പു ആ മത്സരം ഉഗ്രതരമാക്കിത്തീർത്തിരിക്കയാണ്.

കോൺഗ്രസ് വിഭജിക്കപ്പെടാനിടയായതു നിർഭാഗ്യകരമാണ്. പ്രധാനമന്ത്രി ശ്രീമതി ഗാന്ധിയെ പ്രശംസിക്കാനാവാത്ത പലതും ആ പിളർപ്പു സൃഷ്ടിക്കുന്ന കായ്യത്തിൽ അവർചെയ്തിട്ടുണ്ട്. പ്രസിഡണ്ടിൻെറ തെരഞ്ഞെടുപ്പു മുതൽ ആവിധത്തിലുള്ള പല സംഭവങ്ങളെക്കുറിച്ചു ഓക്കുവാൻ കഴിയും. പഴയ നേതാക്കളെല്ലാം പ്രവത്തനവീര്യവും, ജനങ്ങളുടെ ഇടയിൽ സ്വാധീനവും നഷ്ടപ്പെട്ടവരാണെന്നുള്ള നിലയിൽ പ്രധാനമന്ത്രി പെരുമാറിയിട്ടുണ്ട്. അതിനാൽ സുശക്തമായ എതിർപ്പിനെ അവർ നേരിടേണ്ടിവന്നിരിക്കയാണ്. ശ്രീമതി ഗാന്ധിയെ എതിക്കുന്നവരുടേയും സമരതന്ത്രങ്ങളിലും, ആക്ഷേപങ്ങളിലും അപലപനീയമായി പലതും ചൂണ്ടിക്കാണിക്കുവാൻ കഴിയും. അതുകൊണ്ടു കോൺഗ്രസിലെ പിളർപ്പിനും തന്മൂലമുണ്ടായിരിക്കുന്ന അനിശ്ചിതാവസ്ഥക്കും ആരാണു കൂടുതൽ ഉത്തരവാദിയെന്ന പ്രശ്നമേ അവശേഷിക്കുന്നുള്ളു. ആരു കൂടുതൽ കുററം ചെയ്തുവെന്നു അവരവരുടെ വീക്ഷണഗതിയനുസരിച്ചു തീരുമാനിക്കാനും കഴിയും. പക്ഷെ അതൊരു ഫലശൂന്യമായ സംവാദമാണ്. ഇന്നത്തെ നിലയിൽ ഇന്ത്യയിൽ സാധിക്കേണ്ടതെന്താണെന്നുള്ളതാണ് പ്രശ്നം.

കേന്ദ്രത്തിൽ ഭദ്രവും ഉറപ്പുള്ളതുമായ ഒരു ഭരണം ഉണ്ടാവണം, മഹത്തായ ഇന്ത്യൻ ഭരണഘടനയിലെ ജനസ്വാതന്ത്ര്യങ്ങൾ നിലനിറുത്തുന്ന ഗവർമ്മെൻറായിരിക്കണമതു്. കോടതികൾക്കുള്ള സ്വാതന്ത്ര്യം ഹനിക്കപ്പെടരുതു്. മതേതരത്വം മതനിഷേധമായി വ്യാഖ്യാനിക്കുകയും സകല ധാർമ്മികാടിസ്ഥാനങ്ങളെയും പരിഹസിക്കുകയും ചെയ്യുന്ന ഒരു അധികാരവർഗ്ഗം ഇന്ത്യയിൽ ഉണ്ടാകരുതു്. ഇവയെല്ലാം സാധിക്കുന്നതരത്തിലുള്ള ഒരു കക്ഷിനില പാർലമെൻറിൽ ഉണ്ടാകുകയാണാവശ്യം. പ്രതിപക്ഷത്തെയൊ, സ്വപക്ഷത്തുതന്നെയുള്ള എതിരഭിപ്രായക്കാരെയൊ മാനിക്കാനുള്ള കഴിവും ജനാധിപത്യത്തിൻെറ മർമ്മമാണ്. എതിരഭിപ്രായക്കാരെ ലിക്വിഡേററു ചെയ്യുന്ന രീതി ജനാ

# ക്രിസ്തു ശിഷ്യസത്തമനായ ബിഷപ്പ് വാൽഷ്

[റ്റി. സി. ചാക്കോ]

1959 ജനുവരി ൯ സന്ധ്യ ൮ മണി. തമിഴ്നാടിന്റേയും കേരളത്തിന്റേയും അതിർത്തികളിൽനിന്നും തുല്യദൂരത്തിൽ സ്ഥിതി ചെയ്യുന്ന കോയമ്പത്തൂർ തടാകം ആശ്രമത്തിന്റെ ചരിത്രത്തിലെ ഏററം ശോകമൂകമായ അന്തരീക്ഷം. നീലഗിരിമലകളിലേയ്ക്കു കണ്ണുംനട്ടുകൊണ്ടു് ഉയർന്നുനിൽക്കുന്ന ചെറുകുന്നുകളുടെ മദ്ധ്യത്തിൽ പ്രകൃതിമാതാവിന്റെ മടിത്തട്ടിൽ സുഖനിദ്ര ചെയ്യുന്ന തടാകംതാഴ്‌വര മുഴുവൻ ദുഃഖത്തിന്റെ കാർമേഘങ്ങളാൽ ആവരണം ചെയ്യപ്പെട്ടിരിക്കുകയാണു്. ഇരുപതോളം ചെറുതും വലുതുമായ ഗ്രാമങ്ങളുൾക്കൊള്ളുന്ന മനോമോഹനമായ ഈ പ്രദേശത്തിന്റെ കേന്ദ്രസ്ഥാനത്തുള്ള ക്രിസ്തുശിഷ്യാശ്രമാംഗങ്ങളിൽ പലരും പതിവുപോലെയുള്ള സന്ധ്യാ പ്രാർത്ഥനയ്ക്കായി ചാപ്പലിൽ സമ്മേളിച്ചിരിക്കുന്നു. ചുരുക്കം ചില അംഗങ്ങൾമാത്രം ആശ്രമപുരയിടത്തിന്റെ തെക്കുകിഴക്കേ മൂലയിലുള്ള ഭാരതത്തിലെ പുരാതന മഹർഷിമാരായ കണ്വൻ തുടങ്ങിയവരുടെ പർണ്ണശാലകളുടെ ഓർമ്മ പുതുക്കുന്ന ആ കുടീരത്തിൽ എന്തോ ആകസ്മികമായ ഭവിഷ്യത്തു പ്രതീക്ഷിച്ചുകൊണ്ടു് നിർന്നിമേഷരായി നിലകൊള്ളവേ പരിസരത്തിലുള്ള വൃക്ഷലതാദികൾകൂടെ മരവിച്ചപോലെ നിന്നുപോയി. ഇങ്ങിനി ആവർത്തിക്കുവാൻ സാദ്ധ്യമല്ലാത്ത ആ സംഭവത്തെപ്പററി ആലോചിച്ചും ഞെട്ടിയും വെളിയിൽ കാത്തുനിന്നിരുന്ന ഒരു വിശിഷ്ടാതിഥിയും ആശ്രമാംഗങ്ങളും കിടപ്പുമുറിയിൽ പ്രവേശിച്ച നിമിഷത്തിൽ തികഞ്ഞ ശാന്തിയോടെ സ്വമാതാവിന്റെ താരാട്ടു കേട്ടു് നിദ്രാവശഗനാകുന്ന ഒരു ശിശുവിനെപ്പോലെ ആ മഹത്ഗുരു സമാധിയടഞ്ഞു.

പ്രാർത്ഥനയ്ക്കുശേഷം ആശ്രമത്തിന്റെ പടിഞ്ഞാറെ അതിർത്തിക്കടുത്തുള്ള അടുക്കളക്കെട്ടിടത്തിൽ രാത്രി ഭക്ഷണം കഴിച്ചുകൊണ്ടിരുന്ന ആളുകൾ ഓടിയെത്തിയപ്പോഴേയ്ക്കും കിളി പറന്നുപോയ കൂടുപോലെ നിർജ്ജീവമായ ആ ജഡംമാത്രമാണു് സജലങ്ങളായ അവരുടെ ദൃഷ്ടികൾക്കു് വിഷയീഭവിച്ചതു്. അങ്ങനെ തടാകം ആശ്രമത്തിന്റേയും സുഹൃത്തുക്കളുടേയും 'പപ്പാ' നീണ്ട 87 വർഷങ്ങളിലെ ആയോധനത്തിനുശേഷം പ്രപഞ്ചത്തിരശീലയ്ക്കപ്പുറത്തേയ്ക്കു പ്രവേശിച്ചു. ആറടി ഉയരവും അതിനുചേർന്ന ശരീരശക്തിയുമുണ്ടായിരുന്ന ആ ആചാര്യശ്രേഷ്ഠൻ അദ്ദേഹത്തിന്റെ ജീവിതസായാഹ്നത്തോടടുത്തു് രോഗബാധമൂലം നിർന്നിദ്രമായ അനവധി രാത്രികൾ സ്വന്തം സഹധർമ്മിണിക്കുപോലും ഒരുപദ്രവവും സൃഷ്ടിക്കാതെ കഴിച്ചുകൂട്ടിയതിന്റെ ഫലമായി അസ്ഥിമാത്രശരീരനായിത്തീർന്നിരുന്നു. പ്രകൃതി അടിച്ചേൽപ്പിച്ച ഈ വിശ്രമാവസരം അദ്ദേഹം ക്രിയാത്മകമായ ഒരു സരണിയിലേക്കു് തിരിച്ചുവിട്ടിരുന്നു.

പത്തൊമ്പതാംശതകത്തിന്റെ ഉത്തരാർദ്ധത്തിൽ ഗ്രാമീണ അയർലണ്ടിലെ ഒരു ഉന്നതകുടുംബത്തിൽ ജനിച്ചുവളർന്ന ഹെർബർട്ടു് പാക്കൻഹാം വാൽഷ് ചെറുപ്പത്തിൽതന്നെ ഇന്ത്യയെ തന്റെ ഭാവിപ്രവൃത്തികേന്ദ്രമായി തെരഞ്ഞെടുത്തു. പാശ്ചാത്യരാജ്യങ്ങളിൽ അക്കാലത്തു വളരെ അപൂർവ്വമായിമാത്രം ലഭിച്ചുവന്നിരുന്ന നെല്ലരിച്ചോറു് ഇന്ത്യയിലെ ജീവിതത്തിന്റെ മുൻകൂറായുള്ള പരിശീലനത്തിന്നായി സ്നേഹനിധിയായ മാതാവിന്റെ പ്രത്യേകാനുമതിയോടെ ഉപയോഗിച്ചുവന്നിരുന്ന ഒരു കർമ്മയോഗിയായിരുന്നു അദ്ദേഹം. മാതാപിതാക്കളിൽനിന്നും കിട്ടിയിരുന്ന ചുരുങ്ങിയ 'പോക്കററുമണി'യിൽനിന്നും ചെലവുചെയ്തു നർമ്മരസപ്രധാനങ്ങളായ നിരവധി കഥകൾ ശേഖരിച്ചിരുന്ന അദ്ദേഹത്തോടുകൂടെയുള്ള സഹവാസം ആഹ്ലാദം തിര

---

ധിപത്യമല്ല. ധിക്കാരത്തിനു ജനാധിപത്യത്തിൽ സ്ഥാനമില്ല. യുക്തികൊണ്ടും മര്യാദകൊണ്ടും ജനവിശ്വാസം നേടുന്ന ഒരു പ്രവർത്തനരീതി ഇവിടെ പ്രാബല്യത്തിൽ വരണം. ഇങ്ങനെയുള്ള ലക്ഷ്യങ്ങൾ പ്രായോഗികമാക്കാൻ ദൈവം സഹായിക്കണമെന്നു പ്രാർത്ഥിക്കേണ്ടതു ദൈവവിശ്വാസികളുടെ ചുമതലയാണു്. അങ്ങനെയുള്ള പ്രാർത്ഥനയുടെ ഒരു ഫലം തെരഞ്ഞെടുപ്പിൽ സ്വന്തം ഉത്തരവാദിത്വങ്ങളെക്കുറിച്ചുള്ള മാർഗ്ഗദർശനമാണു്. ആ മാർഗ്ഗദർശനം ഇന്ത്യയെ ശരിയായി നടത്തട്ടെയെന്നാശംസിക്കുന്നു.

— —

തല്ലുന്ന ഒരനുഭൂതിതന്നെയായിരുന്നു. തൻെറ കഥകളുടെ ഭണ്ഡാഗാരം അദ്ദേഹം തുറന്നാൽ സഹജമായ പരിസരബോധവും ഔചിത്യവിചാരവും മാത്രമേ അദ്ദേഹത്തെ നിയന്ത്രിച്ചിരുന്നുള്ളു. അത്തരത്തിലുള്ള കഥകൾക്കൊക്കെ മകുടം ചാർത്തുന്ന അദ്ദേഹത്തിൻെറ ബാല്യകാലത്തിലെ ഒരനുഭവകഥ ഓർമ്മയിലെത്തുകയാണ്. പിൽക്കാലത്ത് ബിഷപ്പായിത്തീർന്ന ഒരു പുരോഹിതശ്രേഷ്ഠനായിരുന്നു അദ്ദേഹത്തിൻെറ പിതാവ്. അഭ്യസ്തവിദ്യയും സംസ്ക്കാരസമ്പന്നയുമായിരുന്നു മാതാവ്. ക്രിസ്തീയസ്നേഹത്തിൽ അധിഷ്ഠിതമായ പ്രമാണങ്ങളാൽ തങ്ങളുടെ കുട്ടികൾ ഭരിക്കപ്പെടണമെന്ന് നിർബ്ബന്ധമുണ്ടായിരുന്ന ആ മാതൃകാദമ്പതികൾ പുത്രീപുത്രന്മാരോടുള്ള വാത്സല്യം അതിരുകവിഞ്ഞ ദൗർബല്യത്തിലേക്കു വഴുതിപ്പോകുവാൻ ഒരുനാളും അനുവദിച്ചിരുന്നില്ല. അഞ്ചു വയസ്സുള്ള കൊച്ചു ഹെർബർട്ട് ഒരിക്കൽ എന്തോ കാരണവശാൽ ഒരു കള്ളം പറഞ്ഞ അവസരത്തിൽ ആ മാതാവു നൽകിയ ശിക്ഷ എന്തെന്നല്ലേ? ആ ചെറുബാലൻെറ ഉടുപ്പിന്മേൽ 'Disgrace' എന്നെഴുതിയ ഒരു കടലാസ്സുകഷണം തുന്നിച്ചേർത്ത് ഏതാനും നിമിഷങ്ങളോളം വെളിയിൽ പോകാൻ അനുവദിക്കാതെ ബന്ധിച്ചുനിർത്തി. ആപേക്ഷികമായി ചില യുഗങ്ങളായി തോന്നിച്ച ആ നിമിഷങ്ങൾ ഹെർബർട്ടിൻെറ ശരീരാത്മാക്കളെ സുദൃഢം ബന്ധിച്ച സത്യത്തിൻെറ അരപ്പട്ടയായിത്തീർന്നു. 85 കഴിഞ്ഞു് സമീപകാലത്തെ പല സംഭവങ്ങളും മറവിയുടെ മാറാപ്പിനടിയിൽ തള്ളിക്കളഞ്ഞെങ്കിലും അഞ്ചാംവയസ്സിലെ ഈ അനുഭവം അദ്ദേഹത്തിൻെറ ഓർമ്മയുടെ അസ്ഥികൂടത്തിനുള്ളിൽ മജ്ജയായി പച്ചപിടിച്ചു നിന്നിരുന്നു.

നിർഭാഗ്യവശാൽ ഹെർബർട്ടിനും സഹോദരങ്ങൾക്കും ഇത്തരത്തിലുള്ള വിദഗ്ദ്ധശിക്ഷണത്തിൽ അധികംകാലം വളരുന്നതിനു സാധിച്ചില്ല. ആ സാധ്വിയുടെ അകാലചരമത്തെത്തുടർന്ന് ഒരു രണ്ടാനമ്മയുടെ ക്രൂരതകൾക്കും ധാത്രിമാരുടെ പരിരക്ഷണത്തിനും വഴങ്ങിക്കൊടുക്കേണ്ടിവന്നു. ഡബ്ളിൻ സർവ്വകലാശാലയിൽനിന്നും പ്രശസ്തമായ നിലയിൽ എം. ഏ. പാസ്സായ ഹെർബർട്ടിനെ സ്വപിതാവുതന്നെ ഒരു മിഷണറിപട്ടക്കാരനായി അഭിഷേകം ചെയ്തു. ഡബ്ളിൻ നാളുകളിലാണ് കഥാപുരുഷൻ 'അസ്സീസ്സിയിലെപ്രേമകോകില'ത്തിൻെറ നിസ്തുലജീവിതത്തെ അധികരിച്ചെഴുതിയ ഗീതകത്തിന് സർവ്വകലാശാലാ സമ്മാനം ലഭിക്കുന്നതിനിടയായതു്. ഇതുപോലെയുള്ള വിശുദ്ധന്മാരുടെ മാതൃകകൾ പിൽക്കാലത്ത് ഭാരതത്തിൽ താൻ നിർവ്വഹിക്കുവാനിരുന്ന സ്നേഹസേവനത്തിനു മാർഗ്ഗദർശനം നൽകി. സുവിശേഷീകരണത്തിന്റെ 'വലിയ ശതാബ്ദ'മെന്നു പരക്കെ അറിയപ്പെടുന്ന പത്തൊമ്പതാംനൂറ്റാണ്ടിൻെറ അന്തിമവേളയോടടുത്ത് റവ. ഹെർബർട്ട് പാക്കൻഹാം വാൽഷ് ഇന്ത്യയിൽ മിഷണറിയായി നിയോഗിക്കപ്പെട്ടു. വടക്കേ ഇന്ത്യയിൽ 'ഹസാരിബാഗ്' എന്ന സ്ഥലത്ത് സ്വന്തം അഭീഷ്ടത്തിനും അഭിരുചികൾക്കുമെതിരെങ്കിലും വളരെ പ്രയോജനകരമായ ഒരു ശുശ്രൂഷ ഒരു സ്കൂളിനോടനുബന്ധിച്ചു അദ്ദേഹം നിർവഹിച്ചു. അക്കാലത്താണു പുതിയനിയമത്തിലെ സ്നേഹഗീതികളിൽ അതുല്യമായ ഒരു സ്ഥാനമുള്ള യോഹന്നാൻെറ ഒന്നാം ലേഖനത്തിനു് ഭാരതീയതത്വചിന്തയോടു അനുരൂപമായ ഒരു വ്യാഖ്യാനം അദ്ദേഹം എഴുതിയുണ്ടാക്കിയതു്. അധികം താമസിയാതെ തൃശ്ശിനാപ്പള്ളിയിലെ 'ബിഷപ്പ് ഹീബർ' കോളജിൻെറ അഗ്രാസനാധിപതിയായി അദ്ദേഹം നിയമിക്കപ്പെട്ടു. അക്കാലത്തെ അദ്ദേഹത്തിൻെറ ശിഷ്യന്മാരിൽ പലരും പിൽക്കാലത്ത് ഉന്നതമായ പല നിലകളിലും എത്തിച്ചേർന്നിട്ടുണ്ടു്. അക്കൂട്ടത്തിലൊരാളായിരുന്ന 'ശിവൻ' ഋഷികേശിൽ ഒരു ആശ്രമം സ്ഥാപിച്ചു് 'ശിവാനന്ദസ്വാമികൾ' എന്ന പേരിൽ ലോകപ്രസിദ്ധി നേടിയെങ്കിലും തൻെറ പഴയഗുരുവിനു ഭക്ത്യാദരപുരസ്സരം താൻ പ്രസിദ്ധപ്പെടുത്തിയിരുന്ന എല്ലാ പുസ്തകങ്ങളുടെയും ഓരോ പ്രതി തടാകം ആശ്രമത്തിലേക്കയച്ചുകൊടുത്തുകൊണ്ടിരുന്നു. തൃശ്ശിനാപ്പള്ളിയിൽനിന്നും നാശോന്മുഖമായിരുന്ന ബാംഗ്ലൂർ 'ബിഷപ്പ് കോട്ടൺ' സ്കൂളുകൾ സമുദ്ധരിക്കാനായി പാക്കൻഹാം വാൽഷ് അയക്കപ്പെട്ടു. അദ്ദേഹം രൂപീകരിച്ച ഒരു സഹോദരസംഘത്തിൻെറ സഹായത്തോടെ പ്രസ്തുത ജോലി സമർത്ഥമായിത്തന്നെ നിർവഹിച്ചു. അങ്ങനെ പ്രശസ്തിയിൽനിന്നും പ്രശസ്തിയിലേക്ക് ഉയർന്നുകൊണ്ടിരുന്ന വാൽഷിനെയാണ് അന്നത്തെ ആംഗ്ലിക്കൻസഭ കൽക്കട്ടാ കേന്ദ്രമാക്കി പ്രവർത്തിച്ചിരുന്ന ഭദ്രാസനത്തെ വിഭജിച്ച് മലനാടൻ പ്രദേശങ്ങൾക്കായി ആസ്സാമിലെ ഷില്ലോങ്ങ് കേന്ദ്രമാക്കി ഒരു പുതിയ ഭദ്രാസനം രൂപവൽക്കരിക്കുന്നതിന് ഒരുങ്ങിയപ്പോൾ അതിൻെറ ഭരണസാരഥ്യം വഹിക്കുന്നതിനായി ക്ഷണിച്ചതു്. ബിഷപ്പിൻെറ അതിരററ ഊർജ്ജസ്വലതയ്ക്കും ആർജ്ജവത്വത്തിനും ആത്മാർത്ഥതയ്ക്കും സഹനശക്തിക്കുംകൂടെ താങ്ങുവാൻ നിവൃത്തിയില്ലാത്ത ഒരു

ഭാരമായിരുന്ന പുതിയ ഭദ്രാസനമെന്നു ഏതാനും വർഷങ്ങളിലെ അനുഭവം തെളിയിച്ചു. അപ്പോഴേക്കും ഇന്ത്യയുടെ രാഷ്ട്രീയസ്വാതന്ത്ര്യത്തിന്നായുള്ള നാഷണൽ കോൺഗ്രസിന്റെ ആവേശം കൊടുമ്പിരിക്കൊണ്ടിരുന്നു. ബിഷപ്പും സഹധർമ്മിണിയും ചാർലി ആൻഡ്റൂസ് തുടങ്ങിയ മററുചില ബ്രിട്ടീഷുകാരോടൊപ്പം ഭാരതത്തിന്റെ ദേശീയാഭിലാഷങ്ങളോട് അനുഭാവം പ്രദർശിപ്പിച്ചു. ആസ്സാം പ്രദേശങ്ങളിലെ എസ്റ്റേററുടമകൾക്കു് എത്രയധികം രുചിച്ചിരിക്കുമെന്നു ഊഹിക്കയേവേണ്ടു. തൽഫലമായി അദ്ദേഹം കൽക്കട്ട 'ബിഷപ്പ്സ് കോളജ്' എന്ന പേരിൽ അറിയപ്പെടുന്ന ആംഗ്ലിക്കൻ സഭയുടെ കേന്ദ്ര വൈദികവിദ്യാലയത്തിന്റെ അധിപതിയായി മാററപ്പെട്ടു. അക്കാലത്താണു തടാകം ക്രിസ്തു ശിഷ്യാശ്രമത്തിന്റെ ബീജാവാപമുണ്ടായതു്. ആലുവാ യൂണിയൻ ക്രിസ്ത്യൻ കോളജിൽ പഠിച്ചു് ദിവംഗതനായ പ്രൊഫ. കെ. സി. ചാക്കോയുടെ ഉജ്ജ്വലമായ പ്രതിഭയുടെയും ഭക്തിയുടെയും തണലിൽ വളന്നുവന്ന എതാനും ചില സുറിയാനിയുവാക്കൾ പ്രസ്തുത കലാലയത്തിൽ അഭ്യസനത്തിനായിപ്പോകയും കാലക്രമത്തിൽ തങ്ങളുടെ ആഗ്രഹാഭിലാഷങ്ങൾ ഗുരുഭൂതനുമായി പങ്കിടുകയും ചെയ്യതിന്റെ ആത്യന്തികഫലം അദ്ദേഹവും പത്നിയും കോളജിൽനിന്നും രാജിവച്ചു് ആശ്രമസ്ഥാപനത്തിന്നു് സ്വശിഷ്യന്മാരോടൊപ്പം ദക്ഷിണേന്ത്യയിലേയ്ക്കു വന്നു എന്നുള്ളതായിരുന്നു.

1936—ൽനിന്നും 1959—ലേക്കു് അധികം ദൂരമില്ല കാലത്തിന്റെ ദൈർഘ്യം പരിഗണിക്കുമ്പോൾ. പക്ഷേ ലോകചരിത്രത്തിൽ ഇത്രയധികം വിധിനിർണ്ണായകങ്ങളായ സംഭവങ്ങൾ ഉണ്ടായിട്ടുള്ള ഒരു കാലഘട്ടം മുമ്പുണ്ടായിട്ടുണ്ടോയെന്നു ചരിത്രപഠിതാക്കൾ നിശ്ചയിക്കട്ടെ,

അങ്ങനെ സേവനനിരതവും നിസ്വാർത്ഥവുമായ ആ ജീവിതനദി 1959-ന്റെ പുലരിയിൽ പാരാവാരത്തിൽ വിലയിച്ചു. ഒരു ഗ്രാമീണ സ്നേഹിതന്റെ വാക്കുകളിൽ 'ആശ്രമത്തിന്റെ ജ്യോതി കെട്ടടങ്ങി.' ഈ പ്രസ്താവം ശരിയോ തെറേറാ എന്നു പരിശോധിക്കുവാൻ ഇവിടെ ഒരുമ്പെടുന്നില്ല. കഴിഞ്ഞകാലം എങ്ങനെയിരുന്നാലും 'പപ്പാ'യുടെ ജന്മശതാബ്ദി ആഘോഷിക്കുന്ന ഈ വേളയിൽ ആശ്രമാന്തരീക്ഷം പ്രതീക്ഷയുടെ പുത്തൻപൂക്കൾ ചൂടിനിൽക്കുകയാണു്. മാർച്ച് 30-ാംതീയതി പപ്പായുടെ കൽക്കട്ടായിലെ മുൻസഹപ്രവത്തകനും കോയമ്പത്തൂർ ബിഷപ്പുമായിരുന്ന ഡോ. ഏ. ജെ. അപ്പാസാമി ചില പുതിയ സംരംഭങ്ങൾക്കെല്ലാം അടിസ്ഥാനമിട്ടിട്ടുണ്ടു്.

അദ്ധ്വാനിക്കുന്നവരുടെയും ഭാരം ചുമക്കുന്നവരുടേയും സ്നേഹിതനും അവരുടെ രോഗങ്ങൾക്കു് ശാന്തി ലഭിക്കുന്നതിനും പ്രശ്നങ്ങൾക്കു് പരിഹാരമുണ്ടാകുന്നതിനും ഐഹികജീവിതകാലത്തു് നിരന്തരം പ്രാത്ഥിക്കുകയും പ്രവത്തിക്കുകയും ചെയ്യിരുന്നവനുമായ ആ തേജോഗോളം ഭൂചക്രവാളത്തിൽനിന്നും അന്തർദ്ധാനം ചെയ്തെങ്കിലും, തിരശ്ശീലയ്ക്കപ്പുറത്തുനിന്നും ആ പ്രകാശത്തിന്റെ ജാജ്വല്യമാനമായ കിരണങ്ങൾ ഇന്നും പ്രസരിച്ചുകൊണ്ടിരിക്കുന്നു എന്നതിന്റെ തെളിവുകളല്ലേ ഈവക സദുദ്യമങ്ങൾ?

വീണ്ടും 1959—ലേയ്ക്കു്: 'പപ്പാ'യുടെ നിര്യാണവാർത്ത കാട്ടുതീപോലെ തമിഴ്നാട്ടിലെമ്പാടും പരന്നു. അദ്ദേഹത്തിന്റെ ആരാധകർ ആശ്രമത്തിൽ തടിച്ചുകൂടി. കേരളത്തിൽ ജീവിച്ചിരുന്ന പ്രിയപ്പെട്ട പല ശിഷ്യന്മാരും വന്നുചേരുന്നതിനു മുമ്പേ ജനുവരി 10-ാംതീയതി മദ്ധ്യാഹ്നസൂര്യന്റെ ചൂട് ഒട്ടൊട്ടടങ്ങിയപ്പോൾ അദ്ദേഹത്തിന്റെ ഭൗതികശരീരം സ്വാഭീഷ്ടമനുസരിച്ചു് ഒരു വെറും പായിൽ പൊതിഞ്ഞു ചാപ്പലിന്റെ വടക്കുകിഴക്കേക്കോണിൽ അനാഡംബരമായി സംസ്ക്കരിക്കപ്പെട്ടു. ബിഷപ്പ് അപ്പാസാമിയുടെയും സിറിയൻ ഓത്തഡോക്സ് സഭയിലെ ചരിത്രം സൃഷ്ടിച്ച പ്രേഷിതപ്രവരൻ പത്രോസ് ഒസ്താത്തിയോസ് തിരുമേനിയുടെയും കാർമ്മികത്വത്തിൽ ലളിതമെങ്കിലും ഭക്തിനിർഭരമായ ആ സംസ്കാരക്രിയ കഴിഞ്ഞു. അധികം താമസിയാതെ വന്നെത്തിയ ചില പ്രിയശിഷ്യന്മാരുടെ കണ്ണുകളിൽനിന്നും നിയന്ത്രണം വിട്ടൊഴുകിയ അശ്രുക്കൾ ആ കുഴിമാടത്തെ നനച്ചു. രണ്ടു വർഷങ്ങൾക്കുശേഷം അദ്ദേഹത്തിന്റെ സഹധർമ്മിണിയും കാലയവനികക്കുള്ളിൽ മറഞ്ഞു. രണ്ടു ശവകുടീരങ്ങൾക്കും മുകളിലായി 'ഭവാനി' നദിയിലെ ചെറുകല്ലോലങ്ങൾ തുടച്ചു വെടിപ്പാക്കിയ ചെറുകല്ലുകൾ പാകി ഉയർത്തപ്പെട്ട ആ ചെറുകല്ലറയ്ക്കു് ആ പുണ്യാത്മാക്കളുടെ കൈകളാൽ നനച്ചു വളർത്തപ്പെട്ട പൂമരങ്ങൾ നിതരാം കാവൽ നടത്തിക്കൊണ്ടേയിരിക്കുന്നു. 'പപ്പാ'യുടെയും 'മമ്മി'യുടെയും ഓർമ്മയുടെ പൂത്താലത്തിൽ ഈ പൂജാപുഷ്പങ്ങൾ അർപ്പിക്കട്ടെ.

———

പത്രാധിപർക്കുള്ള കത്ത്

# എപ്പിസ്കോപ്പസിയുടെ ശക്തി കുറയ്ക്കരുത്

ഫെബ്രുവരി 14—ാം തീയതിയിലെ ചർച്ചുവീക്കിലിയിൽ റിട്ട. ജഡ്ജി പി. എ. ഉമ്മന്റെ "മലങ്കര സഭയും, എപ്പിസ്കോപ്പസി"യും എന്ന ലേഖനമാണ് ഇതെഴുതാൻ കാരണം. നമ്മുടെ സഭാകാര്യങ്ങളിൽ കൂടുതൽ ജനാധിപത്യരീതികളുണ്ടാകണമെന്നാണ് അദ്ദേഹം വാദിക്കുന്നതെന്നു തോന്നുന്നു. അതെങ്ങനെയായാലും, എപ്പിസ്കോപ്പസിയുടെ ശക്തി കുറയണമെന്നു അദ്ദേഹം ആഗ്രഹിക്കുന്നു എന്നു് സ്പഷ്ടമാണ്.

ശ്രീ. പി. എ. ഉമ്മനും, പുരോഗമനസമിതിയംഗങ്ങളുമടക്കം അനേകം ജനാധിപത്യവാദികൾ "ജനാധിപത്യം" എന്നതുകൊണ്ടു് അർത്ഥമാക്കുന്നതു് "ഭൂരിപക്ഷാഭിപ്രായം" എന്നു മാത്രമാണ്. എന്നാൽ അതു മാത്രമാണോ "ജനാധിപത്യം" എന്നതു്. ഭൂരിപക്ഷത്തിന്റെ വിശാലതാല്പര്യത്തിനു കോട്ടം വരാത്തതരത്തിൽ ന്യൂനപക്ഷാഭിപ്രായംകൂടി പരിഗണിച്ചു പ്രവർത്തിച്ചുപോരുന്നതല്ലേ യഥാർത്ഥ "ജനാധിപത്യം."

ശ്രീ. ഉമ്മൻ മുതലായവർ വിവക്ഷിക്കുന്ന ജനാധിപത്യപ്രകാരം കഴിഞ്ഞ മലങ്കര അസോസ്യേഷൻ മാർ മാത്യൂസ് അത്താനാസ്യോസ് തിരുമേനിയെ പിൻഗാമിയായി തെരഞ്ഞെടുത്തതു് തികച്ചും ജനാധിപത്യമായിരുന്നു. എന്നാൽ

---

**Statement about ownership and other particulars about**

**THE CHURCH WEEKLY.**

FORM IV (See Rule 8)

| | |
|---|---|
| 1. Place of publication | Kottayam. |
| 2. Periodicity of its publication | Weekly |
| 3. Printer's Name | N. M. Abraham |
| Whether citizen of India | Yes |
| Address | Nalathara, Olesha, Kottayam. |
| 4. Publisher's Name | N. M. Abraham |
| Whether citizen of India | Yes |
| Address | Nalathara, Olesha, Kottayam. |
| 5. Editor's Name | N. M. Abraham |
| Whether citizen of India | Yes |
| Address | Nalathara, Olesha, Kottayam. |
| 6. Name and address of individuals who own the newspaper and partners or shareholders holding more than one percent of the total capital. | N. M. Abraham, Nalathara, Olesha, Kottayam. |

I, N. M. Abraham hereby declare that the particulars given above are true to the best of my knowledge and belief.

Kottayam,
1-3-1971.

Sd/-
PUBLISHER.



# വേദവായനക്കുറിപ്പുകൾ

## തിങ്കൾ (മാർച്ച് 8)

(മർക്കോസ് 9:9—13)

മറുരൂപമലയിൽവച്ചുണ്ടായ അനുഭവം മൂന്നു കാര്യങ്ങൾ സംബന്ധിച്ചു ശിഷ്യന്മാർക്ക് ഉറപ്പു നൽകി. (1) യേശു ദൈവത്തിൻെറ പ്രിയപുത്രനും മശിഹായും ആണെന്ന്. (2) ദൈവരാജ്യം യേശുവിൻെറ മരണത്തിൽകൂടി മാത്രമേ വരികയുള്ളു എന്നും കഷ്ടാനുഭവം ഒഴിച്ചുകൂടാത്തതാണെന്നും. (3) യേശുവിൻെറ അധികാരം മോശയുടേയും ഏലിയായുടേയും അധികാരത്തേക്കാൾ ഉപരിയാണെന്ന്. മോശയും ഏലിയായും ആരംഭിച്ച വേല യേശു പൂർത്തിയാക്കി. ന്യായപ്രമാണത്തിൻെറ ആധാരവും പ്രവചനത്തിൻെറ പൂർത്തീകരണവും അവനാണ്. ഈ അവകാശവാദങ്ങൾ ഉന്നയിക്കുവാൻ യേശു ധൈര്യപ്പെട്ടതുകൊണ്ടാണ് ന്യായപ്രമാണത്തിന്റെ

---

ആ അസോസ്യേഷനിലെ ഒരു ന്യൂനപക്ഷം മാത്യൂസ് മാർ ഈവാനിയോസ് തെരഞ്ഞെടുക്കപ്പെടണമെന്ന് ആഗ്രഹിച്ചിരുന്നു. സഭയുടെ വിശാലതാല്പര്യത്തിനു ഈ രണ്ടുപേരിൽ ആര് പിൻഗാമിയാകുന്നതും ദോഷമുണ്ടാകുന്നില്ലെങ്കിൽ, ന്യൂനപക്ഷത്തിൻെറ ആഗ്രഹത്തെ വിലമതിച്ച്, അദ്ദേഹത്തെ ഭൂരിപക്ഷംകൂടി അനുകൂലിച്ചു തെരഞ്ഞെടുക്കുന്നതാണ് യഥാർത്ഥ ജനാധിപത്യം.

ഭാരതത്തിലെ ന്യൂനപക്ഷത്തിലെ ന്യൂനപക്ഷമായ ക്രിസ്ത്യാനികളുടെ ദായക്രമം, പിന്തുടർച്ചാവകാശം മുതലായവയെപ്പററി ഭാരതത്തിലെ 55 കോടി ജനങ്ങളുംകൂടി വോട്ടെടുത്ത് തീരുമാനിക്കുന്നത് യഥാർത്ഥ ജനാധിപത്യമല്ല. ബഹുഭൂരിപക്ഷം വരുന്ന ഹിന്ദുക്കൾക്കും, പ്രബലന്യൂനപക്ഷമായ മുസ്ലീംകൾക്കും ദോഷം വരാത്തതും 55 കോടിയുടേയും ഉത്തമതാല്പര്യങ്ങൾക്ക് ക്ഷതം വരുത്താത്തതും, എന്നാൽ ന്യൂനപക്ഷമായ ക്രിസ്ത്യാനികൾ ആഗ്രഹിക്കുന്നതുമായ പ്രത്യേകാവകാശങ്ങളോ രീതികളോ അവക്കനുവദിച്ചുകൊടുക്കുന്നതോ ആണല്ലോ യഥാർത്ഥ ജനാധിപത്യരീതി.

ജോൺ എബ്രഹാം,

കുമരകം

—

സംരക്ഷകരായി നിലകൊണ്ട ശാസ്ത്രിമാരും പരീശന്മാരും മഹാപുരോഹിതനും യേശുവിനെ വധിക്കാൻ വട്ടംകൂട്ടിയതു്. യേശു ആരാണെന്നറിഞ്ഞ പത്രോസിനും യാക്കോബിനും യോഹന്നാനും അതു മറച്ചുവയ്ക്കാൻ പ്രയാസമായിരുന്നു. എങ്കിലും ആ ഘട്ടത്തിൽ അതു പരസ്യമാക്കിയാൽ യാതൊരു പ്രയോജനവുമുണ്ടാകയില്ലായിരുന്നു. അതു ശത്രുതവർദ്ധിപ്പിക്കയേ ഉണ്ടായിരുന്നുള്ളു. യേശു തൻെറ പുനരുത്ഥാനത്തെപ്പററി പറഞ്ഞ വചനം ശിഷ്യന്മാരും ഗ്രഹിച്ചില്ല. അവർ അതിനെപ്പററി ചർച്ച ചെയ്തും ചിന്തിച്ചും ഉള്ളിൽ സംഗ്രഹിച്ചു.

## ചൊവ്വാ (മാർച്ച് 9)

(മർക്കോസ് 9 : 14—29)

മലമുകളിലെ മഹത്വകരമായ അനുഭവം കഴിഞ്ഞു താഴ്‌വരയിലേക്കിറങ്ങിയപ്പോൾ രോഗവും നിരാശയും പരാജയവും നിഴലിച്ച ഒരു രംഗമാണ് ശിഷ്യന്മാർ കണ്ടതു്. ജീവിതത്തിൻെറ ഒരു സാധാരണ ചിത്രമാണിതു്. ശിഷ്യന്മാരുടെ വിശ്വാസത്തിൻേറയും പ്രാർത്ഥനയുടേയും അഭാവമായിരുന്നു അവരുടെ പരാജയത്തിനുള്ള കാരണം. അവരുടെ പരാജയം രോഗിയായ ബാലൻെറ അപ്പനു യേശുവിലുള്ള വിശ്വാസത്തിനു തന്നെ തടസ്സമുണ്ടാക്കി. "കർത്താവേ ഞാൻ വിശ്വസിക്കുന്നു; എൻെറ അവിശ്വാസത്തിനു സഹായിക്കേണമേ" എന്നുള്ള അയാളുടെ പ്രാർത്ഥന ഇതു വ്യക്തമാക്കുന്നുണ്ട്. ദൈവത്തിലുള്ള നമ്മുടെ വിശ്വാസം വേണ്ടത്ര ദൃഢമല്ലെന്നു തോന്നുമ്പോഴും ഇങ്ങനെയുള്ള ഒരു പ്രാർത്ഥനയോടുകൂടി നമുക്കു ദൈവത്തെ സമീപിക്കാം. നമ്മുടെ അല്പവിശ്വാസത്തെ ദൈവം ശക്തിപ്പെടുത്തും. അങ്ങനെ ദൈവത്തിനു പ്രവർത്തിക്കാൻ വഴി തുറക്കപ്പെടും. വിശ്വാസം നിലനിർത്താനും ശക്തിപ്പെടുത്താനുമുള്ള മാർഗ്ഗം പ്രാർത്ഥനയും അനുസരണവുമാണ്.

## ബുധൻ (മാർച്ച് 10)

(മർക്കോസ് 9 : 30—37)

യേശുവും ശിഷ്യന്മാരും യെരുശലേമിലേക്കുള്ള യാത്ര തുടരുകയാണ്. യാത്രയിലും ശിഷ്യന്മാരെ പഠിപ്പിക്കാൻ യേശു ശ്രദ്ധിക്കുന്നതായി കാണാം; പ്രത്യേകിച്ചും തൻെറ കഷ്ടാനുഭവം, കുരിശുമരണം, പുനരുത്ഥാനം എന്നിവയെക്കുറിച്ചു പഠിപ്പിക്കാൻ. എന്നാൽ ശിഷ്യന്മാരുടെ താല്പര്യം സ്വാർത്ഥപരമായ കാര്യങ്ങളിലായിരുന്നതുകൊണ്ട് അവക്ക് യേശു പഠിപ്പിച്ച കാര്യങ്ങൾ ഗ്രഹിക്കാൻ കഴിഞ്ഞില്ല. ആസന്നഭാവിയിൽ യേശു സ്ഥാപിക്കുമെന്നു അവർ വിചാരിച്ച രാജ്യത്തിൽ ആർക്കായിരിക്കും പ്രഥമസ്ഥാനം എന്നുള്ളതായിരുന്നു അവരുടെ ചിന്ത. ഒരുപക്ഷെ ഓരോരുത്തരും അവരുടെ സ്ഥാനം സുരക്ഷിതമാക്കാൻ ശ്രമിക്കുകയായിരുന്നിരിക്കാം. അവർ യേശുവിനെ അറിയിക്കാതെ വഴി

# മലങ്കർസഭയെ സ്നേഹിച്ച താപസ്യവര്യന്റെ ജന്മശതാബ്ദി

(മലങ്കര സഭയെ സ്നേഹിക്കുകയും അതിലെ അംഗങ്ങളെ പഠിപ്പിക്കുകയും അവക്കു വിശാലവീക്ഷണം നൽകുകയും സഭയ്ക്കുവേണ്ടി ഒടുവിൽ ജീവിതം ചെലവഴിക്കുകയും ചെയ്ത ബിഷപ്പ് ഹെർബർട്ട് പാക്കൻഹാമിന്റെ ജന്മശതാബ്ദി 1971 മാർച്ച് 19, 20, 21 തീയതികളിൽ ആ താപസവര്യൻ അന്ത്യവിശ്രമം കൊള്ളുന്ന തടാകം ക്രിസ്തുശിഷ്യാശ്രമത്തിൽവച്ചു സമുചിതമായി നടത്തുന്നതിനുള്ള ക്രമീകരണങ്ങൾ പുരോഗമിച്ചുകൊണ്ടിരിക്കുകയാണ്. ബിഷപ്പിന്റെ ഉത്തമശിഷ്യൻ കൂടിയായ നിയുക്ത കാതോലിക്കാ മാത്യൂസ് മാർ അത്താനാ

മദ്ധ്യേ ഇക്കാര്യം ചർച്ച ചെയ്തു. എന്നാൽ യേശു അതു മനസ്സിലാക്കി. അവരുടെ വാദവിഷയം എന്തായിരുന്നു എന്നു യേശു ചോദിച്ചെങ്കിലും അവർ ലജ്ജിച്ചു മൗനം ദീക്ഷിച്ചു. യേശു അവക്ക് ഒരു സാധനപാഠം നൽകി. അവൻ ഒരു ശിശുവിനെ വിളിച്ച് അവരുടെ മദ്ധ്യത്തിൽ നിർത്തിയിട്ട്, ആ ശിശുവിനെപ്പോലെ നിസ്സാരന്മാരും ചെറിയവരുമായ ആളുകൾപോലും തന്റെ രാജ്യത്തിൽ വിലയും നിലയും ഉള്ളവരാണെന്നും അവക്കു സേവനമനുഷ്ഠിക്കുന്നതാണ് തന്റെ രാജ്യത്തിൽ വലിയവനാകാനുള്ള മാർഗ്ഗമെന്നും അവരെ പഠിപ്പിച്ചു. ഏററവും കൂടുതൽ ശുശ്രൂഷ ചെയ്യുന്നവനാണ് ക്രിസ്തുവിന്റെ രാജ്യത്തിൽ ഏററവും വലിയവൻ.

## വ്യാഴം (മാർച്ച് 11)

(മക്കോസ് 9 : 38—50)

ഭക്തിവൈരാഗ്യം അസഹിഷ്ണുത ഉളവാക്കുന്നതിന്റെ ഒരു ദൃഷ്ടാന്തം ഇവിടെ കാണാം. പന്ത്രണ്ടു ശിഷ്യന്മാരെ കൂടാതെ യേശുവിന്റെ ഉപദേശം കേട്ടുപഠിക്കുകയും അവനിൽ വിശ്വസിക്കുകയും ചെയ്തിരുന്ന പലരും ഉണ്ടായിരുന്നു. അവർ യേശുവിന്റെ നാമത്തിൽ അത്ഭുതങ്ങൾ പ്രവർത്തിക്കുകയും മററും ചെയ്തിരുന്നു. അങ്ങനെയുള്ള ഒരാളെ പന്തിരുവർ കണ്ടുമുട്ടി. തങ്ങളുടെ കൂടെ ചേരാതെ തങ്ങളുടെ ഗുരുവിന്റെ നാമവും ശക്തിയും എടുത്തുപയോഗിക്കുന്നതു് അവക്കിഷ്ടമായില്ല. തങ്ങളുടെ സമൂഹത്തിൽ ഉൾപ്പെട്ടു നിന്നവക്കു മാത്രമേ അതിനവകാശമുള്ളു എന്നായിരുന്നു അവരുടെ അഭിപ്രായം. ആ അഭിപ്രായത്തിന്റെ അടിസ്ഥാനത്തിൽ ശിഷ്യന്മാർ ആ മനുഷ്യനെ വിലക്കി. എന്നാൽ യേശു അവരോടു യോജിച്ചില്ല. "നമുക്കു പ്രതികൂലമല്ലാത്തവൻ നമുക്ക് അനുകൂലമാണ്" എന്നുള്ള തത്വം യേശു അവക്കുപദേശിച്ചുകൊടുത്തു. നമ്മുടെ സമൂഹത്തിലോ സഭയിലോ പെടാത്തവരോട് നമുക്കുള്ള മനോഭാവവും പലപ്പോഴും ശിഷ്യന്മാർ പ്രകടിപ്പിച്ച ആ മനോഭാവം തന്നെ അല്ലേ? ക്രിസ്തീയമായ സഹിഷ്ണുത പരിശീലിക്കുവാനും പാലിക്കുവാനും നാം പഠിക്കണം.

## വെള്ളി (മാർച്ച് 12)

(മർക്കോസ് 10 : 1—12)

വിവാഹമോചനത്തെക്കുറിച്ചു യഹൂദന്മാരുടെ ഇടയിൽ ഭിന്നാഭിപ്രായങ്ങളുണ്ടായിരുന്നു. ഭക്ഷണം പാകം ചെയ്യാൻ വശമില്ല എന്നതുപോലെയുള്ള നിസ്സാരകുററങ്ങൾക്ക് ഭാര്യമാരെ പിരിച്ചയക്കാൻ പുരുഷന്മാക്ക് അധികാരമുള്ളതായി ചില റബികൾ പഠിപ്പിച്ചിരുന്നു. മറ്റു ചില റബികൾ വ്യഭിചാരക്കുററത്തിനു മാത്രമേ ഭാര്യമാരെ പിരിച്ചുവിടാവൂ എന്നുപദേശിച്ചിരുന്നു. യഹൂദന്യായപ്രമാണത്തിൽ പുരുഷനു മാത്രമേ ഈ അവകാശമുണ്ടായിരുന്നുള്ളു. എന്നാൽ റോമാ നിയമത്തിൽ ഭാര്യക്കു ഭർത്താവിനെ ഉപേക്ഷിക്കാനും അവകാശമുണ്ടായിരുന്നു. കർത്താവു പഠിപ്പിച്ചതു് യാതൊരു കാരണവശാലും വിവാഹമോചനം നടത്തുന്നതു തെററാണെന്നായിരുന്നു. വിവാഹബന്ധത്തെ അലംഘ്യവും അതിപാവനവുമായ ഒരു ബന്ധമായിട്ടാണ് ദൈവം ആദിയിൽ ഏർപ്പെടുത്തിയതു്. മനുഷ്യന്റെ ഹൃദയകാഠിന്യവും പാപവുമാണ് അതിനു് ഒഴികഴിവുകൾ കണ്ടുപിടിച്ചതു്. യഥാർത്ഥ സ്നേഹത്തിന്റെ അഭാവമാണു മിക്ക വിവാഹമോചനത്തിനും കാരണമായി ഭവിക്കുന്നതു്. ദൈവികമായ സ്നേഹത്തിൽ അന്യോന്യം വഹിക്കുവാനും സഹിക്കുവാനും കഴിവുള്ളിടത്തു് വിവാഹമോചനത്തിന്റെ പ്രശ്നം ഉദിക്കാനിടയില്ല. ദൈവം കൂട്ടിച്ചേർത്തവരെ മനുഷ്യനു വേർപിരിക്കാൻ അവകാശമില്ല.

## ശനി (മാർച്ച് 13)

(മർക്കോസ് 10 : 13—16)

കർത്താവു വിവാഹമോചനത്തെക്കുറിച്ചു പഠിപ്പിച്ചുകഴിഞ്ഞ ഉടനെയാണ് ശിശുക്കളെ ആശ്ലേഷിച്ചു അനുഗ്രഹിച്ച സംഭവം സുവിശേഷകൻ രേഖപ്പെടുത്തിയിട്ടുള്ളതു്. ഇതു യാദൃച്ഛികമല്ലെന്നു വിചാരിക്കാം. വിവാഹബന്ധത്തെ അലംഘ്യവും പാവനവുമായി പാലിക്കുന്നതിൽ പ്രധാന പരിഗണന കുട്ടികൾ ആയിരിക്കണം. കർത്താവിന്റെ കാലത്തിനു മുമ്പ് കുട്ടികൾക്ക് അവർ അർഹിക്കുന്ന പ്രാധാന്യമോ ശ്രദ്ധയോ ലഭിച്ചില്ല. തള്ളമാർ കുട്ടികളെയുംകൊണ്ടു യേശുവിനെ സമീപിച്ചതു തന്നെ ശിഷ്യന്മാക്ക് രസിച്ചില്ല. അവർ അവരെ തടയുന്നതു കണ്ടിട്ടു യേശു ഇടപെട്ടു. എത്ര വാത്സല്യത്തോടെയാണ് യേശു അവരെ സ്വീകരിച്ചതു്! ദൈവരാജ്യം ശിശുക്കളെപ്പോലെ ഉള്ളവരുടേതാണെന്നു പഠിപ്പിക്കാനും യേശു ആ സന്ദർഭം ഉപയോഗിച്ചു. ശിശുക്കളുടെ സ്വഭാവവിശേഷമായി ഇവിടെ കർത്താവുദ്ദേശിച്ചതു് വിനയം നിഷ്കളങ്കത മുതലായവയല്ല. പല ശിശുക്കൾക്കും ആ സ്വഭാവഗുണങ്ങൾ ഇല്ല. എന്നാൽ ശിശുക്കൾക്ക് ആശ്രയത്വവും, അറിവാനുള്ള ജിജ്ഞാസയും തുറന്ന മനസ്സും ഉണ്ടു്. അവരുടെ നില മാതാപിതാക്കന്മാരെയോ മറ്റു പ്രായംചെന്നവരെയോ ആശ്രയിച്ചുള്ളതാണ്. അങ്ങനെയുള്ള ഒരു നിലപാടാണ് ദൈവരാജ്യത്തിൽ പ്രവേശിക്കുന്നവക്കും വേണ്ടതു്. ദൈവത്തിൽ പരിപൂർണ്ണമായി ആശ്രയിക്കുകയും വിശ്വസിക്കുകയും ദൈവത്തെ അനുസരിക്കുകയും ചെയ്യുന്നവർ ദൈവരാജ്യത്തിന്റെ പ്രജകളായിത്തീരുന്നു.

സ്യോസ് മെത്രാപ്പോലീത്താ തിരുമേനി മാർച്ച് 21—ാം തീയതി ചേരുന്ന ജന്മശതാബ്ദി സമ്മേളനത്തിൽ അദ്ധ്യക്ഷത വഹിക്കുന്നതാണ്.)

മുപ്പത്താറു വർഷങ്ങൾ കഴിഞ്ഞു. 1934 ഡിസംബർ കൽക്കട്ട ബിഷപ്പ്സ് കോളജ് ചാപ്പലിൽ സ്റ്റാഫും വിദ്യാർത്ഥികളും മദ്ധ്യാഹ്ന പ്രാർത്ഥനയ്ക്കായി സമ്മേളിച്ചിരിക്കുന്നു. പ്രാർത്ഥന തുടങ്ങിയിട്ടില്ല. പ്രിൻസിപ്പലായ ബിഷപ്പ് വാൾഷ് പറഞ്ഞു "ഞാൻ പ്രിൻസിപ്പൽപദം രാജി വച്ചിരിക്കുന്നു. ഞാനും ഭാര്യയുംകൂടി കേരളത്തിനു വെളിയിൽ ദക്ഷിണേന്ത്യയിൽ ഇവിടെ ഇപ്പോൾ പഠിക്കുന്ന ഏതാനും ഓർത്തഡോക്സ് സഭാംഗങ്ങളുമൊന്നിച്ചു ഒരാശ്രമം ആരംഭിച്ചു പ്രവർത്തിക്കാൻ ആഗ്രഹിക്കുന്നു." എല്ലാവരും വിസ്മയഭരിതരായി.

ഈ സുപ്രധാന പ്രഖ്യാപനം ചെയ്യുന്നതിൻെറ തലേദിവസം ബിഷപ്പും പത്നിയും തങ്ങളുടെ തീരുമാനം ഓർത്തഡോക്സ് സഭാംഗങ്ങളെ വിളിച്ചുവരുത്തി അറിയിച്ചിരുന്നു. പിറേറദിവസം ഇക്കാര്യം വെളിപ്പെടുത്തുമെന്നും ബിഷപ്പു പറഞ്ഞിരുന്നു.

ബിഷപ്പു ദമ്പതികളുടെ തീരുമാനം ആദർശവാദികളും ചോരത്തിളപ്പുള്ളവരുമായ സുറിയാനി സഭാംഗങ്ങളായ വിദ്യാർത്ഥികളെയും അമ്പരിപ്പിച്ചു.

ബിഷപ്പിനെ സ്വീകരിക്കുന്നതിനു വ്യക്തമായ പദ്ധതിയില്ലായിരുന്നിട്ടും അവർ ബിഷപ്പിൻെറ ആത്മസമർപ്പണത്തിൻെറ മുമ്പിൽ തല കുനിച്ചുപോയി.

ഒരാൾ പറഞ്ഞു: "ഞങ്ങൾക്കു വ്യക്തമായ പദ്ധതികൾ ഇല്ല. തന്നിമിത്തം ബിഷപ്പു തീരുമാനം പുന:പരിശോധന ചെയ്യണം എന്ന്." ദീർഘനാൾ പ്രാർത്ഥിച്ചശേഷം കൈക്കൊണ്ട ഈ തീരുമാനത്തിൽനിന്നു് ബിഷപ്പ് പിൻമാറിയില്ല.

കക്ഷിവഴക്കുകൾകൊണ്ടു് ഗതിമുട്ടിയ മലങ്കരസഭയുടെ ഉദ്ധാരണമാർഗ്ഗങ്ങളെപ്പററി മനം നൊന്തു് ചിന്തിച്ചുകൊണ്ടിരുന്നു. ഓർത്തഡോക്സ് വിദ്യാർത്ഥികൾ തങ്ങളുടെ ഭാവനയിലുള്ള സഭയെപ്പററി ബിഷപ്പുമായി ആലോചിച്ചുകൊണ്ടാണിരുന്നതു്.

ആശ്രമപ്രസ്ഥാനം വിജയിക്കുമെന്നും ക്രമേണ അനേകംപേർ ആശ്രമത്തിലൂടെ സേവനത്തിനു എത്തുമെന്നും ബിഷപ്പ് വിശ്വസിച്ചു.

യഥാർത്ഥത്തിൽ ബിഷപ്പും പത്നിയും കേരളീയർക്കു് സുപരിചിതരായിരുന്നു. ആസ്സാം ബിഷപ്പായിരുന്നപ്പോൾ അദ്ദേഹം കേരളത്തിലെ പല ക്രൈസ്തവകേന്ദ്രങ്ങൾ സന്ദർശിച്ചു പ്രസംഗിച്ചിട്ടുണ്ട്. ഡോ. ഷെർവുഡ്എഡ്ഡിയും ബിഷപ്പ് വാൾഷും മാരാമൺ കൺവൻഷനിൽ പ്രസംഗകരായിരുന്നിട്ടുണ്ട്. പുതുപ്പള്ളി നിലയ്ക്കൽ കൺവൻഷനിൽ ക്രിസ്തീയഭവനത്തെപ്പററി പല പ്രസംഗങ്ങൾ ചെയ്തിട്ടുണ്ട്.

ഓർത്തഡോക്സുകാരുടെ ശക്തി, ബലഹീനത എന്നിവയെപ്പററി ശരിക്കറിവുണ്ടായിരുന്ന ബിഷപ്പ് വാൾഷിൻെറ തീരുമാനം വികാരപ്രധാനമായ ഒരെടുത്തുചാട്ടമല്ലായിരുന്നു. സുറിയാനിസഭയിൽ സുവിശേഷതാല്പര്യം വർദ്ധിപ്പിക്കുക എന്ന ലക്ഷ്യത്തെ മുൻനിറുത്തിയുള്ള, വിശ്വാസധീരതയോടുകൂടിയ ഒരു കാൽവയ്പായിരുന്നു ബിഷപ്പ് ദമ്പതികളുടെ തടാകാശ്രമവാസം.

സുവിശേഷപ്രവർത്തനം ഇല്ലാത്ത സഭയ്ക്കു് ഒരു സഭയെന്നപേരിൽ ഒരിക്കലും ജീവിക്കാൻ കഴിയുകയില്ലെന്ന സത്യം ബിഷപ്പ് സദാ അനുസ്മരിപ്പിച്ചിരുന്നു. സുറിയാനിസഭ സുവിശേഷത്തിൽ തല്പരയായിക്കഴിഞ്ഞാൽ അതിലെ വഴക്കുകൾ തീരും എന്ന പ്രതീക്ഷയായിരുന്നു അദ്ദേഹത്തിനുണ്ടായിരുന്നതു്.

ബിഷപ്പ് പക്കൻഹാം വാൽഷിൻെറയും വേദശാസ്ത്രം പഠിച്ച യുവാക്കന്മാരുടെയും തീരുമാനം സംബന്ധിച്ച സംയുക്തപ്രസ്താവന മലങ്കരയിലെ എല്ലാ ബിഷപ്പുമാർക്കും നൽകപ്പെട്ടു.

ഒരാശ്രമം സ്ഥാപിച്ചു പ്രവർത്തിക്കുന്നതിനു പുറമേ സഭയിലെ ഭിന്നതകൾ പരിഹരിക്കാൻ ശ്രമിക്കാമെന്നും ബിഷപ്പ് അറിയിച്ചിരുന്നു.

കാതോലിക്കോസും അദ്ദേഹത്തിൻെറ കീഴിലുള്ളവരും ബിഷപ്പിൻെറ നിർദ്ദേശങ്ങൾ സ്വീകരിച്ചു. ബിഷപ്പിൻെറ സമാധാനനിർദ്ദേശങ്ങൾ പാത്രിയർക്കീസു കക്ഷിയും സ്വാഗതംചെയ്തു.

ബിഷപ്പ് ഇരുകക്ഷികളിലെ നേതാക്കന്മാരെയും വിളിച്ചുകൂട്ടി എല്ലാവർക്കും സ്വീകാര്യമായ വ്യവസ്ഥ തയ്യാറാക്കി പ. പാത്രിയർക്കീസിനു നേരിട്ടു സമർപ്പിച്ചു എങ്കിലും അതിലെ ഒരു വ്യവസ്ഥ പാത്രിയർക്കീസിനു സ്വീകാര്യമല്ലായിരുന്നതിനാൽ ബിഷപ്പിൻെറ ശ്രമം പരാജയപ്പെട്ടു. ബിഷപ്പു കാലംചെയ്യുന്നതിനു മുന്നാണ്ടു മുമ്പ് സഭയിൽ സമ്പൂർണ്ണസമാധാനം ഉണ്ടായി. അതറിഞ്ഞു കൂടുതൽ സന്തോഷിച്ച ഒരാളെന്ന നിലയിൽ ബിഷപ്പിനു പ്രമുഖസ്ഥാനമുണ്ട്.

# വ്യവഹാരപരിഹാരം

[പി. സി. ആൻഡ്രൂസ്]

വ്യക്തികൾ തമ്മിലും, സമുദായങ്ങളും സഭകളും തമ്മിലും ഗുരുതരമായ അഭിപ്രായഭിന്നതകൾ ഉണ്ടാകാം. ധനം, സ്വത്ത്, പ്രതാപം, സുരക്ഷിതത്വം തുടങ്ങിയവ സംബന്ധിച്ച തക്കങ്ങളും കേസുകളും ഉണ്ടാകുക സ്വാഭാവികവും സാധാരണവുമാണ്. കോടതികളെ അഭയം പ്രാപിക്കാതെ ഇവയ്ക്കുള്ള പരിഹാരമാർഗ്ഗങ്ങൾ എന്തെല്ലാമാണ്. വ്യവഹാരങ്ങൾ, മദ്ധ്യസ്ഥന്മാർ മാഗ്ഗമോ പഞ്ചായത്തുകൾ മുഖേനയോ പരിഹരിക്കാവുന്നതല്ലേ? അതിനു പകരം കോടതി കയറുന്നതു് അഭിലഷണീയമാണോ എന്നു ചിന്തിക്കേണ്ട കാലം അതിക്രമിച്ചിരിക്കുന്നു. ഈദൃശമായ പ്രശ്നങ്ങളിൽ ക്രിസ്തീയതത്വത്തിന്റെ ആദർശവും ആത്മസത്തയും എന്താണ്?

അര ശതാബ്ദത്തിലധികം കാലം മലങ്കര സുറിയാനിസഭയിൽ കലഹങ്ങളും വ്യവഹാരങ്ങളും നിലനിന്നു. അനേകമാളുകളുടെ നിരന്തരപ്രാത്ഥനയുടെ ഫലമായും പ: പാത്രിയക്കീസ് ബാവാ തിരുമനസ്സിലെ മഹാമനസ്ക്കതയും സഭാസ്നേഹവും മുഖേനയും സഭയിൽ സമാധാനം സംസ്ഥാപിതമായി. വ്യവഹാരങ്ങൾക്കു് അറുതി വരുമെന്നു പലരും പ്രത്യാശിച്ചു. പക്ഷെ ചിലപള്ളികളിൽ ഇപ്പോഴുംസിവിൽ കേസുകൾ ഉണ്ടായിട്ടുണ്ടു്. ക്നാനായസമുദായത്തിലും ചിലർ കേസുകൾ കോട്ടയത്തും എറണാകുളത്തും ഫയൽ ചെയ്തിട്ടുണ്ടു്.

ക്രൈസ്തവക്കു് വി. വേദപുസ്തകം യഥാത്ഥ മാഗ്ഗദർശിയാണ്. വേദത്തിൽ എന്തു കാണുന്നു. വ്യവഹാരങ്ങൾ പാടെ ഒഴിവാക്കണമെന്നു നമ്മുടെ കത്താവു ഖണ്ഡിതമായി പ്രഖ്യാപിച്ചിട്ടുള്ളതായി സുവിശേഷകന്മാരായ മത്തായിയും ലൂക്കോസും രേഖപ്പെടുത്തിയിരിക്കുന്നു. വാദപ്രതിവാദങ്ങൾ പാടെ പരിത്യജിച്ചു് നമ്മുടെ ജീവിതത്തെ എപ്രകാരം ക്രമപ്പെടുത്തണമെന്നു് വി: പൌലൂസ്ശ്ലീഹാ ശക്തിയായി ഉൽബോധിപ്പിച്ചിട്ടുണ്ടു്.

---

1935—ൽ ബിഷപ്പു ദമ്പതിമാരും ബിഷപ്പ്സ് കോളജിൽ പഠനം പൂർത്തിയാക്കിയ ശ്രീ. കെ. സി. വറുഗീസും (ഇന്നു് തടാകം ആശ്രമം ആചാര്യ ഫാ. കെ. സി. വറുഗീസ്) കോയമ്പത്തൂരിൽ എത്തി ആശ്രമം സ്ഥാപിക്കുന്നതിനുള്ള സ്ഥലം അന്വേഷിച്ചുതുടങ്ങി. രണ്ടാഴ്ചത്തെ അന്വേഷണത്തിനു ശേഷമാണ് കോയമ്പത്തൂർനിന്നു് 9 നാഴിക വടക്കുപടിഞ്ഞാറുള്ള തടാകം താഴ്വരയിൽആശ്രമം സ്ഥാപിക്കുന്നതിനുള്ള തീരുമാനം കൈക്കൊണ്ടതു്. പതിമ്മൂന്നു് ഗ്രാമങ്ങളുടെ മദ്ധ്യത്തിൽ സ്ഥിതിചെയ്യുന്ന തടാകത്തിൽ അഞ്ചേക്കർ സ്ഥലം വാങ്ങി. ബിഷപ്സ് കോളജിൽനിന്നു യാത്രയയപ്പുവേളയിൽ ലഭിച്ച പണക്കിഴികൊണ്ടാണ് സ്ഥലം വാങ്ങിയതു്.

1936 ജനുവരി ഒന്നാംതീയതി ബിഷപ്പും പത്നിയും ശ്രീ. കെ. സി. വറുഗീസും ആശ്രമത്തിനുവേണ്ടി വാങ്ങിയ സ്ഥലത്തിനടുത്തുള്ള സത്രത്തിലേക്കു താമസം മാററി. അവിടെവച്ചു നാട്ടുകാരുടെ സ്നേഹബഹുമാനങ്ങൾ നേടാൻ കഴിഞ്ഞു. ക്രമേണ ആശ്രമത്തിനു വാങ്ങിയ സ്ഥലത്തു ചെറിയ കെട്ടിടങ്ങൾ ഉയന്നുതുടങ്ങി. ഒരു കിണറും കുഴിച്ചു. ചെറിയ ചെറിയ കെട്ടിടങ്ങൾ മാത്രമേ ആശ്രമത്തിൽ ഉണ്ടായിരിക്കാവൂ എന്ന ബിഷപ്പിന്റെ ആഗ്രഹാനുസരണം പല ചെറിയ കെട്ടിടങ്ങൾ പ്രത്യക്ഷപ്പെട്ടു. കെട്ടിടങ്ങൾക്കു വേണ്ട കല്ലുകൾ കൂലിക്കാരോടൊപ്പം ബിഷപ്പും കെ. സി. വറുഗീസും ചുമന്നു കൂട്ടുകയുണ്ടായി.

സത്രത്തിൽ രണ്ടുമാസം താമസിച്ചശേഷം മൂന്നുപേരും ആശ്രമത്തിലേക്കു താമസം മാററി. ഇത്രയുമായപ്പോഴേക്കും ഗ്രൂപ്പിൽപ്പെട്ട ശ്രീ. ടി. ഒ. മാത്യുവും ആശ്രമത്തിൽ താമസമായി. താമസംവിനാ തടാകത്തിലേക്കുള്ള റോഡ് നന്നാക്കി. ഒരു തപാൽ ആഫീസ് ആരംഭിച്ചു.

പൂന്തോട്ടവും പുഷ്പങ്ങളും ബിഷപ്പിനു് വളരെ ഇഷ്ടമായിരുന്നു. കൽക്കട്ട ബിഷപ്സു കോളജിൽ പ്രിൻസിപ്പലായി ജോലി സ്വീകരിച്ചപ്പോൾ അവിടെ അനാഥമായിക്കിടന്ന ഉദ്യാനത്തെ ഒരു ''ഏദൻതോട്ട''മാക്കി അദ്ദേഹം മാററുകയും തോട്ടക്കാരനായ ബിഷപ്പു് എന്ന പേരു സമ്പാദിക്കുകയും ചെയ്തതാണ്. തടാകത്തിൽ പൂച്ചെടികളും മരങ്ങളും നട്ടുപിടിപ്പിച്ച ബിഷപ്പു് ഏതാനും മാസങ്ങൾക്കുള്ളിൽ തടാകം ആശ്രമത്തെ തമിഴ്നാട്ടിലെ തപോവനമായി മാററി.

---

"നിങ്ങളിൽ ഒരുത്തന്നു മററൊരുത്തനോട്ടു ഒരു കാര്യം ഉണ്ടെങ്കിൽ വിശുദ്ധന്മാരെ വിട്ടു് അഭക്തന്മാരുടെ മുമ്പിൽ വ്യവഹാരത്തിന്നു പോകുവാൻ തുനിയുന്നുവോ?......നിങ്ങൾക്കു് ഐഹികകാര്യങ്ങളെക്കുറിച്ചു് വ്യവഹാരം ഉണ്ടെങ്കിൽ വിധിപ്പാൻ സഭ ഗണ്യമാക്കാത്തവരെ ഇരുത്തുന്നുവോ? നിങ്ങൾക്കു് ലജ്ജക്കായി ഞാൻ ചോദിക്കുന്നു. ഇങ്ങനെ സഹോദരന്മാക്കു് മദ്ധ്യേ കാര്യം തീർപ്പാൻ പ്രാപ്തിയുള്ളോരു ജ്ഞാനിയും നിങ്ങളുടെ ഇടയിൽഇല്ലയോ? സഹോദരൻ സഹോദരനോട്ടു് അവിശ്വാസികളുടെ മുമ്പിൽ വ്യവഹരിക്കുന്നു. നിങ്ങൾക്കു തമ്മിൽ വ്യവഹാരം ഉണ്ടാകുന്നതുതന്നെ കേവലം പോരായ്മയാകുന്നു. അതിന്നു പകരം നിങ്ങൾ അന്യായം സഹിച്ചുകൊള്ളാത്തതു് എന്തു്? നഷ്ടം ഏററുകൊള്ളാത്തതു് എന്തു്?"

(1 കോരി 6:1–7)

"നിൻെറ സഹോദരൻ നിന്നോട്ടു പിഴച്ചാൽ നീ ചെന്നു നീയും അവനും മാത്രമുള്ളപ്പോൾ കുററം അവന്നു ബോധ്യം വരുത്തുക. അവൻ നിൻെറ വാക്കു കേട്ടാൽ നീ സഹോദരനെ നേടി. കേൾക്കാഞ്ഞാലോ രണ്ടുമൂന്നു സാക്ഷികളുടെ വായാൽ സർവ്വകാര്യവും ഉറപ്പാകേണ്ടതിന്നു ഒന്നു രണ്ടുപേരെ കൂട്ടിക്കൊണ്ടു ചെല്ലുക. അവരെ കൂട്ടാക്കാഞ്ഞാൽ സഭയോട്ടു് അറിയിക്ക. സഭയേയും കൂട്ടാക്കാഞ്ഞാൽ അവൻ നിനക്കു പുറജാതിക്കാരനും ചുങ്കക്കാരനും എന്നപോലെ ഇരിക്കട്ടു" (മത്തായി 18;15–17)

യേശു അവരോട്ടു കല്പിച്ചു. "നിങ്ങൾ പ്രാർത്ഥിക്കുമ്പോൾ ചൊല്ലേണ്ടിയതു് ഞങ്ങളുടെ പാപങ്ങളെ ഞങ്ങളോട്ടു ക്ഷമിക്കേണമേ; ഞങ്ങൾക്കു കടംപെട്ടിരിക്കുന്ന ഏവനോട്ടും ഞങ്ങളും ക്ഷമിക്കുന്നു." (ലൂക്കോസ് 11:2–4)

"നിന്നോട്ടു വ്യവഹരിച്ചു് നിൻെറ വസ്ത്രം എടുപ്പാൻ ഇച്ഛിക്കുന്നവന്നു നിൻെറ പുതപ്പും വിട്ടുകൊടുക്ക." (മത്തായി 5-40)

"നീ നിൻെറ അയൽക്കാരന്നു വിരോധമായി കള്ളസാക്ഷി പറയരുതു്. (പുറപ്പാട്ടു് 20—16)

---

(Continued from page 12)

As Swami Vivekananda has pointed out, "Religion goes to the root of the matter. If it is right, all is right. You have the saying that man cannot be made virtuous by an Act of Parliament. And that is why religion is of deeper importance than politics, since it goes to the root and deals with the essentials of conduct."

——

ഇതിനും പുറമേ ലൂക്കോസ് 17:3—4 ഗലാത്യർ 6—1, ലേവ്യ 19:15, ആവർത്തനം 1–17, യശയ്യാ 10:1–2, റോമർ 12:19 2–നാളാഗമം 19–4– എന്നീ പഴയ പുതിയ നിയമപുസ്തകഭാഗങ്ങളിലും വ്യവഹാരവ്യഗ്രതയുടെ ദോഷങ്ങളെപ്പററിയുള്ള പരാമർശനങ്ങൾ കാണാവുന്നതാണു്.

സുപ്രശസ്ത സുവിശേഷപ്രസംഗകനായ ഡോ. സ്റ്റാൻലി ജോൺസ് 1947 ലെ മാരാമൺ കൺവെൻഷനിൽ പ്രസ്താവിച്ച സംഗതികൾ നമ്മുടെ ഏവരുടേയും സർവ്വപ്രധാനമായ ശ്രദ്ധയെ ആകർഷിക്കേണ്ടതാണു. അദ്ദേഹം പറഞ്ഞു:—

"സുറിയാനി സഭയിൽനിന്നും നീക്കിക്കളയേണ്ട സുപ്രധാന കാര്യങ്ങളിൽ ഒന്നു് കോടതികളിൽ കയറി അനാവശ്യമായി പണം കളയുന്നതാണു്. അങ്ങോട്ടും ഇങ്ങോട്ടും സ്നേഹപൂർവ്വം വാക്കുകൾ പറഞ്ഞു് ഒതുക്കി കാര്യങ്ങൾ അവസാനിപ്പിക്കാൻ പാടില്ലാത്തതു് എന്തുകൊണ്ടാണെന്നു എനിക്കു മനസ്സിലാകുന്നില്ല. നാം എന്തിനാണു് നമ്മുടെ വാക്കുകളുംകൊണ്ടു് കച്ചേരിയിലേക്കു പോകുന്നതു്. അതുതന്നെ നമ്മുടെ തോൽവിയെ സമ്മതിക്കുന്നതാണല്ലോ. മനുഷ്യർ ഒരുമിച്ചുകൂടി പ്രാർത്ഥിച്ചുകൊണ്ടു് ഈ വഴക്കുകൾ അവസാനിപ്പിച്ചുകൂടേ. കർത്താവു് പറയുന്നതു് 'നിങ്ങൾക്കു രമ്യപ്പെട്ടുകൂടെ' എന്നാണല്ലോ. ന്യായാധിപൻെറ മുമ്പിൽ ചെന്നാൽ നിങ്ങളുടെ അവസാനത്തെ കാശുകൂടി അവിടെ കൊടുത്തതിന്നു ശേഷമേ നിങ്ങളെ തടവുകാർ വിട്ടയയ്ക്കുകയുള്ളു. ക്രിസ്തീയസഭകളുടെ ഉള്ളിൽ ഇങ്ങനെയുള്ള വഴക്കുകൾ പറഞ്ഞുതീർക്കുന്നതിനു് യോഗ്യന്മാരായ ആളുകൾ വേണ്ടിയിരിക്കുന്നു. അതുകൊണ്ടു നിങ്ങൾക്കു് പഞ്ചായത്തുകൾ ഉണ്ടായിരിക്കണം. പഞ്ചായത്തുകളുടെ മുമ്പാകെ കേസ്സുകൾ കൊണ്ടു ചെല്ലണം. അവർ കേസ്സുകൾ കേട്ടു തീരുമാനിക്കട്ടെ. നിങ്ങൾക്കു് ധാരാളം വക്കീലന്മാർ ഉണ്ടല്ലോ. ഉത്തമന്മാരായ വക്കീലന്മാർ നിങ്ങൾക്കു് ഉണ്ടെങ്കിൽ അവക്കു് നിങ്ങളെ കോടതികളിൽ കയററാതെ രക്ഷിക്കാൻ കഴിയും. നിങ്ങളെ കോടതികളിൽ കയററാതെ ഇരിക്കുന്നതിനു വേണ്ടിയായിരിക്കണം നിങ്ങൾ വക്കീലന്മാർക്കു് ഫീസ് കൊടുക്കേണ്ടതു്. കച്ചേരിയിൽ കയററിയാൽ ഫീസ് കൊടുക്കരുതു്."

"നീ നിൻെറ അഹംഭാവമായുള്ള പാപങ്ങളിൽ മരിക്കുന്നതിനു മുമ്പെ, നീ നിന്റെ സമാധാനത്തിനടുത്ത കാര്യങ്ങൾ ചിന്തിച്ചിരുന്നു എങ്കിൽ കൊള്ളാമായിരുന്നു. (ലൂക്കു് 19-42)

Reg. No. K. 298 Licence No 498

# MUNSHI FROM HIS DEATH-BED

[Dr. K. M. Munshi, great educationist, statesman, constitutional authority and founder-member of the Swatantra Party, died at Bombay on Feb. 8th, 1971. He was the founder of the Bharatiya Vidya Bhavan. The February 7th issue of **Bhavan's Journal** has the latest words from K. M. Munshi, which we reproduce below from the **SWARAJYA.**]

THE CONSTITUTION has given stability to the country; withstood the shock of the postpartition developments; resisted the disruptive activities of the parties pledged to subversion; and enabled the Union Government to take prompt and effective steps to resist foreign aggression.

The integrated judiciary, with the Supreme Court at its apex, set up by the Constitution, has functioned with independence and distinction, upholding the Fundamental Rights and the Rule of Law.

The Constitution has also definitely, though imperceptibly, given shape to our social conscience in several spheres of our life.

The members of the minority communities have enjoyed equal rights with the Hindu majority and have occupied high offices of trust and distinction, including those of the President, the Vice-President, State Governors, Ministers and Judges of the Supreme Court and High Courts.

Ever since we gave the Constitution unto ourselves, democracy in India has been continually subjected to terrific pressures: (a) from external aggression; (b) from subversion and sabotage; (c) from regional chauvinism disintegrating the national outlook; (d) from the manoeuvres of the ruling group to retain power at any cost; and (e) from a rapid deterioration in the national character, leading to indiscipline, violence and anarchism.

International Communism, whatever may be the brand under which it works, in furtherance of its sinister aim to dominate the world, continues to take advantage of the freedom which it enjoys in India under our Constitution, to secure its destruction.

This aspect should be borne in mind by all political parties, which, whatever their ideological differences, hold the Constitution sacred and believe in democratic government and orderly progress, before they enter into a coalition with Communists, whether in forming a Government or in Opposition. To Communists, such an alliance is only a means to acquire power, and then overthrow the Constitution and democracy.

Of late, such attempts—among others, the Naxalbari episode—supported or encouraged by pro-China Communists in the country, have been assuming formidable proportions, creating unstable conditions and encouraging disintegration.

Recent events and tendencies go to show that there is a widespread assault on the Rule of Law—a challenge to the peaceful, orderly progress envisaged by the Constitution, posing a serious threat to the unity and integrity of the country. Freedom itself is in peril at the hands of those who are working for the violent overthrow of the democratic way of life and the myopic protagonists of linguistic and regional chauvinism.

The shadow of *gheraos*, a collective act of unabashed coercion, is all over the country. It is a naked defiance of the Rule of Law, the very negation of the democratic way of life. It is the instrument of anarchism and, if it becomes a chronic affliction, the country is doomed.

This organized violence is not a matter of accident or an occasional outburst; it is well planned, well-organized and well-financed.

If parliamentary democracy has to be saved in this country, Parliament must re-capture its moral authority over the country by giving prompt and effective support to those whose duty is to maintain law and order in the country.

The pressures against which the Constitution has been struggling from the outset have of late gained the upper hand I hope the commonsense of our people will make them cling fast to the Constitution.

The root cause of all these disturbing developments in recent years seeems to be a crisis in our national character. The moral base of public life has been shattered; there is corruption at every level; discipline is conspicuous by its absence; intellectual honesty has become a thing of the past; and our standard of conduct, whatever of it is left tends to drop steeply.

(Continued on Page 11)

Printed and published by N. M. Abraham B. A. at the Nalathra Printers, Kottayam.